# മോല്യാര്പാപ്പ

(ഹാഫിളുൽ ഖുർആൻ അബൂബക്കർ മുസ്‌ലിയാർ)

# ജീവചരിത്രം



വിതരണം

മദീന പുന്തോപ്പ് പബ്ലിക്കേഷൻസ്

9562627804

# മോല്യേര്പാപ്പ

(ഹാഫിളുൽ ഖുർആൻ അബൂബക്കർ കുട്ടി മുസ്‌ലിയാർ)

# ജീവചരിത്രം

ആണ്ട് നേർച്ച ഉപഹാരം

പ്രസാധനം

എസ് എസ് എഫ് ഓമച്ചപ്പുഴ യൂണിറ്റ്

## പ്രസാധകക്കുറിപ്പ്

ഒരു പുരുഷായുസ്സ് മുഴുവൻ മതവഴിയിൽ കഴിഞ്ഞ് കൂടിയ ഒരു നിസ്തുല വ്യക്തിത്വമാണ് മോല്യേര്പാപ്പ. വിടപറഞ്ഞിട്ട് നാല് പതിറ്റാണ്ട് പിന്നിട്ടെങ്കിലും ഓമച്ചപ്പുഴക്കാരുടെ മനസ്സകത്ത് സാന്ദ്രസാനിദ്ധ്യമായി നിലകൊള്ളുന്ന ചിത്രമാണ് മഹാനവർകളുടേത്. അവിടുത്തെ മേലുള്ള വർദ്ധിച്ച് വരുന്ന ജനസ്വാധീനമാണ് ഓരോ ആണ്ടു നേർച്ചയിലും തിങ്ങിനിറയുന്ന പൊതുജനങ്ങൾ വിളിച്ച് പറയുന്നത്. പക്ഷെ വളർന്ന് വരുന്ന പുതു തലമുറക്ക് മോല്യേര്പാപ്പയുടെ ജീവിത പാഠങ്ങൾ ഇന്നും അപരിചിതമാണ്. ഈ വിടവ് നികത്താൻ ഓമച്ചപ്പുഴ യൂണിറ്റ് എസ്.എസ്.എഫ് നടത്തുന്ന ഒരു ചെറുശ്രമമാണ് ഈ കൃതിയുടെ ഉള്ളടക്കം.

പഴമക്കാർ പങ്ക് വെച്ച മോല്യേര് പാപ്പയുടെ ധന്യ സ്മരണകൾ മായം കലരാതെ ആദരവോടെ കോർത്തിണക്കിയാണ് ഈ കൃതിക്ക് ജന്മം നൽകുന്നത്. 1990 കാലത്ത് അന്നത്തെ എസ്.എസ്. എഫ് ഒഴൂർ പഞ്ചായത്ത് കമ്മിറ്റി തയ്യാറാക്കിയ മോല്യേര്പാപ്പ ചരിത്ര മെന്ന പുസ്തകമാണ് ഇതിന് അവലംബമായി സ്വീകരിച്ചിട്ടുള്ളത്. സമീപകാലത്ത് പുറത്തിറ ങ്ങാനിരിക്കുന്ന മഹല്ല് മാഗസിനിലെ ഒരു ഭാഗം നേർച്ചയോടനുബന്ധിച്ച് അനിവാര്യമെന്ന് തോന്നിയതിനാൽ പുറത്തിറക്കുകയാണിവിടെ.

താരകസമാനമായ ആ ജീവിതത്തിലേക്കുള്ള ഈ എത്തിനോട്ടത്തിൽ എന്തെങ്കിലും വീഴ്ചകളുണ്ടെങ്കിൽ ഞങ്ങളെ ഉണർത്തണമെന്ന വിനീതമായ അപേക്ഷയോടെ അനുവാചകർക്ക് കൈമാറട്ടെ.

സെക്രട്ടറി
എസ്.എസ്.എഫ് ഓമച്ചപ്പുഴ യൂണിറ്റ്.

# ആമുഖം

മോല്യേര് പാപ്പാന്റെ ആണ്ട് നേർച്ച ഓമച്ചപ്പുഴക്കാരുടെ മൂന്നാം പെരുന്നാളാണ്. ഏത് പ്രതിസന്ധികളിലും നമ്മുടെ നാട്ടുകാരും സമീപ വാസികളും ഓടിച്ചെല്ലാറുള്ള മഹാനവർകൾ ഒരു പ്രദേശത്തിന്റെ അഭയകേന്ദ്രമാണ്. ജീവിത സായാഹ്നങ്ങളിൽ കീറാമുട്ടികളായി നമ്മെ അലട്ടുന്ന പ്രശ്നങ്ങളകിലവും മഹാനവർകളുടെ സമീപത്ത് വെച്ച് കരളുരുകി പറഞ്ഞാൽ പരിഹാര വാക്കായി മഹാനവർകൾ വന്നു ചേരും. മുഹർറം ആറിനാണ് മഹാനവർകളുടെ ആണ്ട് നേർച്ച. വളരെ ആദരവോടെയും ബഹുമാനത്തോടെയും ഒരു നാടൊന്നടങ്കം ഓരോ വർഷവും ഈ ദിനത്തിന് വേണ്ടി കാത്തിരിക്കുന്നു. അനുഭവ സാക്ഷ്യത്തിന്റെ നൂറായിരം കറാമത്തുകൾ മഹാന്റേതായി നമ്മുടെ നാട്ടുകാരുടെ മനസ്സിലുണ്ട്. അവയെല്ലാം ഒരു പുസ്തകത്തിൽ ശേഖരിക്കാൻ കഴിയില്ലാ എന്നുറപ്പാണല്ലൊ. ആ മഹാന്റെ ജീവിത പരിസരത്ത് നിന്ന് നമുക്ക് ലഭ്യമായതിൽ വെച്ച് അനിവാര്യമെന്ന് തോന്നിയവ മാത്രം പെറുക്കിയെടുക്കുകയെന്ന ശ്രമകരമായ ദൗത്യവിജയത്തിലൂടെയാണ് ഈ പുസ്തകം കടന്ന് പോകുന്നത്.

# മോല്യര്പാപ്പാന്റെ ചരിത്രം ഒരു നാടിന്റെ ചിത്രം

അക്ഷരങ്ങൾക്ക് ആവിഷ്കരിക്കാനോ വാക്കുകൾക്ക് വർണ്ണിക്കാനോ ചിത്രങ്ങൾക്ക് നിറം പകരാനോ കഴിയാത്ത അനിർവചനീയമായ പ്രവർത്തന ചരിത്രമാണ് മോല്യേര് പാപ്പയുടേത്. അധ്യാത്മീയതയുടെ പ്രഭാവലയങ്ങളെ വരച്ചുകാട്ടി. ഒരു പ്രവർത്തകനപ്പോലെ ജനമദ്ധ്യേ നിറഞ്ഞുനിന്ന മഹാനവർകൾ ഓമച്ചപ്പുഴയുടെ ശിൽപ്പിയായാണ് ഗണിക്കപ്പെടുന്നത്. പ്രമാണിത്വത്തിന്റെ ചാപല്ല്യങ്ങൾ സൃഷ്ടിക്കുന്ന ഹിമാലയ പ്രശ്നങ്ങളെ തന്റെ കരവിരുത് കൊണ്ട് മാറ്റിയെഴുതാനും ഗ്രാമനിവാസികളെ മുഴുവൻ സ്വന്തം വാക്‌വിലാസങ്ങളിലൊതുക്കാനും കഴിഞ്ഞത് മോല്യേര് പാപ്പയുടെ വ്യക്തി ശ്രേഷ്ടതയുടെ ശിഷ്ടമാണ്.

ജീവിത കാലം മുഴുവനും ജനഹൃദയങ്ങളിൽ പരിഹാരമായി നിലകൊണ്ട മഹാനവറുകൾ വഫാതിനു ശേഷവും സാന്ദ്രസാനിദ്ധ്യമായി ജനമനസ്സുകളിലിടം പിടിക്കുന്നു. കലുഷതമുറ്റിയ സഹജീവി മനസ്സുകളിലെ വിതുമ്പലുകൾക്ക് കാതോർത്ത്, പ്രശ്നങ്ങളകറ്റി, ശാന്തിപകരുന്ന തണൽ മരമായാണ് മഹാനവർകൾ വിശ്രമിക്കുന്നത്.

ഓമച്ചപ്പുഴ പുത്തൻ പള്ളിക്കുചാരെ തന്റെ സുഹൃത്ത് കരിങ്കപ്പാറ ഉസ്താദിനൊപ്പം അന്തിയുറങ്ങുന്ന മഹാനവറുകളുടെ കിടപ്പറക്ക് ചാരെയെത്തി വിങ്ങിപ്പൊട്ടുന്ന ജനക്കൂട്ടങ്ങൾ ആ മഹാന്റെ വ്യക്തി ശ്രേഷ്ടതയും ഇടപെടലുകളുടെയും ബഹിർ സ്ഫുരണങ്ങളാണ്.

## ജനനം, പിതാവ്, മാതാവ്

ഹിജ്റ 1309 (എ ഡി 1889) ലാണ് ഈ ചരിത്ര പുരുഷന്റെ പിറവി. വരക്കോട്ടിൽ സൈതാലി ഹാജിയാണ് മഹാന്റെ പിതാവ്. ഫാത്വിമ ഹജ്ജുമ്മയാണ് മാതാവ്.

## ശൈശവം

വിശ്രുതമായ വരിക്കോട്ടിൽ തറവാട്ടിൽ ജനിച്ച മഹാനവറുകളുടെ ജീവിതോന്നതിക്ക് യോഗ്യമായ രീതിയിലുള്ള ശൈശവ ചരിത്രങ്ങളാണ് മോല്യേര് പാപ്പയുടെ ചരിത്രത്തിലുള്ളത്. കൊച്ചു പ്രായത്തിലെ ഉത്തമ സ്വഭാവിയും കൂർമ്മ ബുദ്ധിയുമുള്ളവരായിരുന്നു മഹാനവറുകൾ. എല്ലാവർക്കും ഇഷ്ടപ്പെട്ടതും വേണ്ടപ്പെട്ടതുമായ ആ ശൈശവ ദിശകൾ മഹത്വപൂരിതമായ ഒരു ഭാവി ജീവിതത്തിന്റെ മുന്നൊരുക്കങ്ങളായാണ് ജ്വലിച്ചു നിന്നത്.

## വിദ്യഭ്യാസം

മഹാന്റെ പ്രാഥമിക വിദ്യാഭ്യാസം

ജന്മനാട്ടിൽ വെച്ചുതന്നെയായിരുന്നു. തുടർന്ന് ഉപരിപഠനാർത്ഥം താനൂർ വലിയകുളങ്ങര പള്ളിയിലേക്ക് നീങ്ങി. ഓരോ ഫന്നിലും ശ്രദ്ധേയമായ പഠന ക്രമീകരണമുള്ള ഇവിടുത്തെ ദർസ് രീതി ശൈഖുനയുടെ വ്യക്തിനിർമ്മാണത്തിനും സ്വഭാവ രൂപീകരണത്തിനും നിസ്സീമമായ പങ്കുവഹിച്ചു. ഇരുമ്പിലാശ്ശേരി വലിയ കുഞ്ഞഹമ്മദ് മുസ്‌ലിയാർ, പാങ്ങിൽ അഹമ്മദ് കുട്ടി മുസ്‌ലിയാർ, കക്കാട് മരക്കാർ കുട്ടി മുസ്‌ലിയാർ എന്നിവരാണ് മഹാനവറുകളുടെ പ്രധാന ഗുരു നാഥന്മാർ. പഠന വിഷയത്തിൽ കൂട്ടുകാരേക്കാളെല്ലാം മുൻപന്തിയിലായിരുന്നു അദ്ധേഹം. ഫിഖ്ഹിൽ (കർമ്മ ശാസ്ത്രത്തിൽ) വലിയ അവഗാഹം മഹാനുണ്ടായിരുന്നു. തന്റെ പഠനകാലത്ത് മഹാനവർകൾ നാട്ടിൽ വരവ് വളരെ കുറവായിരുന്നു. വന്നാൽതന്നെ മാതാപ്പിതാക്കളെ ഒരു നോക്ക് കണ്ട് വേഗം തന്നെ ദർസിലേക്ക് തിരിക്കും. ദർസ് പൂട്ടി അവധിയിൽ നാട്ടിലേക്ക് വന്നാൽ പോലും വീട്ടിൽ വന്നിരിക്കാറില്ല. സദാസമയവും പള്ളിയിൽചെന്ന് കിതാബോതി ക്കൂടലായിരുന്നു മഹാനവറുകളുടെ ഹോബി. ഭക്ഷണം കഴിക്കാൻ വീട്ടിൽ വന്ന്പോകുന്ന സമയം മാത്രമാണ് ഒഴിവ് സമയം ഉണ്ടായിരുന്നത്. ഇങ്ങനെ പഠന വിഷയങ്ങളിൽ

അതീവ ജിജ്ഞാസ കാണിച്ചതിനാൽ ചുരുങ്ങിയ കാലം കൊണ്ട് മഹാനവറുകൾ അറിവിന്റെ സാഗരമായിമാറി. തന്റെ സഥീർത്ഥ്യ നായ കരിങ്കപ്പാറ ഉസ്താദിൽ നിന്നും അദ്ധേഹം പലകിതാബുകളും ഓതിയിരുന്നതായി മുൻഗാമികൾ അയവിറക്കുന്നു.

ഗുരുവര്യരെ അത്യാധികം സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തിരുന്ന മഹാൻ തന്റെ മുഴുവൻ കാര്യങ്ങളിലും ഉസ്താദുമാരുമായി മുശാവറ നടത്തിയിരുന്നു. ഗുരുവര്യരോടും പണ്ഡിത ശ്രേഷ്ടരോടും നിസ്തുലമായ ആദരവ് പുലർത്തിയിരുന്ന മഹാനവർകളെ അദബിന്റെ പര്യായമായി പലരും ഉദാഹരിക്കാറുണ്ട്.

## ജീവിതം

സ്വൂഫി സരണിയായിരുന്നു ഉസ്താദിന്റെ ജീവധാര അല്ലാഹു എന്ന ജലാലത്തിന്റെ സമവാക്യങ്ങളെ ഇടനെഞ്ചിൽ പടർത്തി ഐഹികമായ ഇടപെടലുകളെ തുരത്തിയെറിയുന്ന ജീവത്ക്രമമായിരുന്നു മോല്യേര് പാപ്പയുടേത്. മഹോന്നതരായ ഔലിയാക്കളുമായും ആലിമീങ്ങളുമായും അടുത്തിട പഴകിയിരുന്ന മഹാനവറുകൾക്ക് പലമഹത്തുക്കളുടെ പൊരുത്തവും ഇജാസത്തും കരസ്ഥമാക്കാൻ കഴിഞ്ഞു. പ്രസ്തുത

ബന്ധങ്ങളാണ് ഉസ്താദിനെ വിലായത്തിന്റെ ഉന്നത ശ്രേണിയിലേക്ക് വഴിനടത്തിയത്.

## ബീരാൻ ഔലിയയുടെ കൂടെ

മലബാർ കലാപം കത്തി പടരുന്ന കാലത്ത് (1921 ൽ) താൻ ഇമാമായി സേവനം ചെയ്യുന്ന ബോംബെ കല്ല്യാണിയിൽ നിന്നും നാട്ടിൽ പോരാൻ വേണ്ടി റെയിൽ വെ സ്റ്റേഷനിൽ നിൽക്കുമ്പോൾ അപരിചിതനായ ഒരു മനുഷ്യൻ മഹാനുമായി പരിചയപ്പെട്ടു. മഹാന്റെ കൈവശം കിതാബുകളും മറ്റും നിറച്ചിരുന്ന ഒരു പെട്ടിയുണ്ട്. സംസാരിച്ച് കൊണ്ടിരിക്കുന്ന തിനിടെയിൽ അയാൾ അപ്രത്യക്ഷനായി. വണ്ടി എത്താൻ അൽപസമയം ബാക്കിനിൽക്കെ മലബാറിൽ കലാപമായതു കാരണം ആ ഭാഗത്തേക്ക് പോകുന്ന യാത്രക്കാരുടെ ലഗേജുകളെല്ലാം പരിശോധിക്കുമായിരുന്നു. ഉദ്ധ്യോഗസ്ഥർ യാത്രക്കാരുടെ വശമുള്ള പെട്ടികളും മറ്റും പരിശോധിച്ചുകൊണ്ടിരുന്നു. മഹാനവറുകളുടെ അടുത്തെത്താനായിട്ടുണ്ടവർ. എന്റെ പെട്ടിയിൽ ഒന്നുമില്ലല്ലോ എന്നറിയാനായി മഹാനവറുകൾ പെട്ടിതുറന്നു. അദ്ഭുതം. പെട്ടിയിൽ ഒരു വാൾ മഹാന് കാര്യം പിടികിട്ടി, അൽപം മുമ്പ് തന്നോട് സംസാരിച്ച ആ അപരിചിതൻ വെച്ചതായിരിക്കുമിത്, ഏതായാലും ഉദ്ധ്യോഗസ്ഥർ കാണരുതല്ലോ, വേഗം സാധനങ്ങളുടെയും

കിതാബുകളുടെയും അടിയിലേക്ക് മാറ്റി. ഉദ്ധ്യോഗസ്ഥരെത്തി പെട്ടി പരിശോധിച്ചു. അദ്ഭുതം അവരുടെ ശ്രദ്ധയിൽ വാള് പെട്ടില്ല.

നാട്ടിലെത്തി താനൂർ വലിയ കുളങ്ങര പള്ളി ദർസിൽ ചേർന്നു. ദർസിൽ പഠിച്ച് കൊണ്ടിരിക്കുന്ന സമയം പകരയിൽ ഒരു വലിയ്യ് വന്നിട്ടുണ്ട്. ബീരാൻ ഔലിയ എന്നാണ് പേര്. രണ്ട് ഒട്ടകവും ഒരു കുതിരയും അദ്ദേഹത്തിന്റെ കൂടെയുണ്ട് എന്നെല്ലാം കേൾക്കാൻ തുടങ്ങി. അന്ന് താനൂരിൽ മുദരിസായിരുന്ന കുഞ്ഞഹമ്മദ് മുസ്ലിയാരടങ്ങുന്ന ഒരു മുതിർന്ന സംഘം പോയി വലിയ്യിനെ കണ്ട് വന്നു. മറ്റൊരു ദിവസം ശൈഖുനയും വലിയ്യിനെ തേടി യാത്രയായി. സുബ്ഹാനല്ലാഹ്.. അദ്ഭുതം മുമ്പ് റെയിൽ വെ സ്റ്റേഷനിൽ വെച്ച് പരിചയപ്പെട്ട അതെ മനുഷ്യൻ!!!. ഇതൊരു ബന്ധത്തിന്റെ തുടക്കമായിരുന്നു. രണ്ട് പവർ സ്റ്റേഷനുകൾ തമ്മിലുള്ള ലിങ്ക് നടന്ന നിമിഷം. പരസ്പരം രണ്ട് പേരും വളരെ അടുത്തു. ബീരാൻ ഔലിയ മറ്റു സന്ദർശകരെക്കാളും വളരെ ബഹുമാന പൂർവ്വം അദ്ധേഹത്തെ സ്വീകരിച്ചു. അങ്ങനെ മഹാനവറുകൾ ബീരാൻ വലിയ്യിൽ നിന്നും ഇജാസത്ത് വാങ്ങി താനൂർ ദർസിൽ തന്നെ തിരിച്ചെത്തി. പഠനത്തിനിടയിൽ പലതവണ ദർസിൽ നിന്നും മോല്യേര് പാപ്പ

അപ്രത്യക്ഷമാവാറുണ്ട്. ഈ അവസരത്തിൽ ഇന്ത്യയിലും വിദേശത്തുമുള്ള നിരവധി മഖ്ബറകൾ സിയാറത്ത് ചെയ്യലായിരുന്നു മഹാന്റെ പതിവ്. വിജനമായ മലഞ്ചെരുവുകളിലും കടൽ തീരങ്ങളിലും അന്ത്യ വിശ്രമം കൊള്ളുന്ന ധാരാളം ഔലിയാക്കളെ സന്ദർശിച്ച് അനുഗ്രഹാശിസ്സുകൾ കരഗതമാക്കിയിരുന്നു. ഖാദിരി, രിഫാഈ എന്നീ ത്വരീഖത്തുകൾ സ്വീകരിച്ചിരുന്ന മഹാൻ വലിയുല്ലാഹി ആലുവ അബൂബക്കർ മുസ്ലിയാരുമായും അടുത്ത ബന്ധമുണ്ടായിരുന്നു.

പുണ്ണ്യ റൗളാ ശരീഫ് നിലകൊള്ളുന്ന മദീനയിലും കഅ്ബ നിലകൊള്ളുന്ന മക്കയിലുമായി മഹാനവറുകൾ ഒരു വർഷം താമസിച്ചിട്ടുണ്ട്. കുടുംബത്തിന്റെ വകയായുള്ള മുഴുവൻ സ്വത്തും വിറ്റാണ് ഉസ്താദും ഉമ്മയും ബാപ്പയും സഹോദരിയും അനുജനുമടങ്ങുന്ന കുടുംബം ഹജ്ജിന് പോയത്. അറഫ ദിവസം അറഫയിൽ വെച്ച് സഹോദരി മരണപ്പെട്ടു. മിനായിൽ വെച്ച് അനുജനും അന്തരിച്ചു. മടക്ക യാത്രയിൽ മംഗലാപുരത്ത് വെച്ച് ശൈഖിന്റെ വന്ദ്യ പിതാവും വസൂരി രോഗത്തിൽ പെട്ട് മരണമടഞ്ഞു. മഹാനവറുകളും ഉമ്മയും മാത്രം നാട്ടിൽ

തിരിച്ചെത്തി. 1955 ൽ ചെയ്ത ഹജ്ജായിരുന്നു മഹാന്റെ അവസാനത്തെ ഹജ്ജ്. പിന്നീട് കീഴ് മുറി പള്ളിയുടെ അടുത്ത് സ്ഥലം വാങ്ങി ഉമ്മയും മകനും അവിടെ താമസമാക്കി.

## ഭക്ഷണക്രമം

അത്യദ്ഭുതകരമായ ഒരു ഭക്ഷണ ക്രമമായിരുന്നു മോല്യേര്പാപ്പയുടേത്. മനുഷ്യന്റെ ജീവിത നിലനിൽപ്പിന് വേണ്ടി മാത്രം അനിവാര്യമായ നാടൻ ഭക്ഷണ രീതിയായിരുന്നു അവിടുന്ന് പഠിപ്പിച്ചു തന്നത്. മഹാനവറുകൾ ഹജ്ജ്ന് പോയപ്പോൾ കൊണ്ടുവന്ന ഒരു ചെറിയ പാത്രം വീട്ടിലുണ്ടായിരുന്നു. (ഏകദേശം നമ്മുടെ വീടുകളിൽ വിളമ്പാൻ ഉപയോഗിക്കുന്ന തള്ളക്കയിലിന്റെ വലിപ്പമുള്ള പാത്രം) ഈ പാത്രത്തിൽ കൊള്ളുന്ന ഭക്ഷണമായിരുന്നു മഹാന്റേത്. അസമയങ്ങളിലെ ഭക്ഷണ ശീലം അവർക്ക് അന്യമായിരുന്നു. ചിലപ്പോൾ രണ്ടും മൂന്നും ദിവസം ഭക്ഷണം കഴിക്കാതെ അദ്ധേഹം ജീവിക്കാറുണ്ടായിരുന്നു.

മഹാനവറുകൾ താനൂർ വലിയ കുളങ്ങര പള്ളിയിൽ പഠനം നടത്തിക്കൊണ്ടിരിക്കുന്ന സമയം ഒരു ആശൂറാഇന് നോമ്പ് തുറക്കാനുള്ള ഭക്ഷണം പള്ളിയിൽ ഹാജറായ സമയം മഹാൻ പെട്ടന്ന് അപ്രത്യക്ഷനായി. സഹപാഠികൾ പലസ്ഥലത്തും

പരതി. പക്ഷെ എവിടെയും കാണുന്നില്ല. ഒരാഴ്ച കഴിഞ്ഞപ്പോൾ ബോംബെയിൽ നിന്നും ഒരു കത്തുവന്നു. പിന്നീട് ആറ് മാസം കഴിഞ്ഞപ്പോൾ അദ്ധേഹം തിരിച്ചു വന്നു. ഈ സമയത്ത് ഉസ്താദുമാർ ഒരുമിച്ച് കൂടി മോല്യാര് പാപ്പയെ വിളിച്ച് ചോദിച്ചു. നീ എവിടെ പോയതായിരുന്നു? ഞാൻ ബോംബെ. എന്തിന്? ഹാജി മലയിൽ സിയാറത്തിന്. നിനക്ക് ഭക്ഷണം എവിടെനിന്നും കിട്ടി? ഉസ്താദുമാരാണല്ലൊ ചോദിക്കുന്നത്, മഹാനവർകൾ സത്യം മറച്ചുവെക്കാതെ പറഞ്ഞു. ആ മലയുടെ മുകളിലുള്ള വൃക്ഷങ്ങളുടെ ഇലയാണ് എന്റെ ഭക്ഷണം!!!.

ദിവസങ്ങളിൽ നാലോ അഞ്ചോ തവണ വിവിധ പേരുകളിൽ വയറു നിറച്ച് ഉണ്ണുന്ന നമുക്ക് സങ്കൽപിക്കാൻ പോലും കഴിയാത്ത ഒരനുഭവ സാക്ഷ്യമാണിത്. ജീവിക്കാൻ വേണ്ടി തിന്നുക എന്നതിന് പകരം തിന്നാൻ വേണ്ടി ജീവിക്കുക എന്ന സങ്കൽപ മാറ്റത്തിന്റെ ബാക്കി പത്രമാണിത്.

## സാമൂഹിക രംഗം

വീടിന്റെ മൂലകളിലോ പള്ളി റൂമുകളിലോ മാത്രം ഒതുങ്ങിത്തീർന്ന ജീവിതമായിരുന്നില്ല പഴയകാല പണ്ഡിതൻമാർക്ക് ഉണ്ടായിരുന്നത്. സാമൂഹികമായി സഹജീവികളനുഭവിക്കുന്ന മുഴുവൻ

പ്രതിസന്ധികളിലും പങ്കുചേർന്ന് പരിഹാര ധ്വനിയായയാണ് അവരുടെ ജീവിതങ്ങൾ ജ്വലിച്ച് നിന്നത്. കുടുംബ മഹിമയൊ സാമ്പത്തിക മാത്സര്യങ്ങളോ കാരണം കാലങ്ങളായി അനൈക്യത്തിലും വൈരാഗ്യത്തിലും കഴിഞ്ഞവരായിരുന്നു ഓമച്ചപ്പുഴക്കാർ. ഇതിനെ ത്തുടർന്ന് മേൽമുറി പള്ളി, നാലിടവഴി പ്പള്ളി, കീഴ്മുറി പ്പള്ളി എന്നിങ്ങനെ പലയിടങ്ങളിലും പള്ളികൾ നിലവിൽ വരികയും എല്ലാ പള്ളികളിലും ജുമുഅ സ്ഥാപിക്കുകയും ചെയ്തു. ഈ അനൈക്യത്തിന്റെ നടുവിലേക്കായിരുന്നു മഹാനവർകൾ കടന്നുവന്നത്. എന്നാൽ ഒരേ നാട്ടുകാർ ഇങ്ങനെ പരസ്പര വിയോജിപ്പിലായതിനാൽ മഹാനവർകൾ മാനസികമായി വളരെ തളർന്നിരുന്നു. ഇവരുടെ മനസുകൾക്കിടയിൽ സാഹോദര്യത്തിന്റെയും സ്നേഹ ത്തിന്റെയും ദൃഢബന്ധങ്ങൾ നെയ്തുണ്ടാക്കാൻ ആ പണ്ഡിത ശ്രേഷ്ടർ പലതവണ ശ്രമിച്ചു. ഉദ്ധേശിച്ച ഫലം നാട്ടുകാരിൽനിന്നും കിട്ടാതെ വന്നപ്പോൾ മാനസികമായി വളരെ കൂടുതൽ വിഷമം നേരിട്ട മഹാൻ ജനസമ്പർക്കമെല്ലാം വെടിഞ്ഞ് നാലിടവഴിപ്പള്ളിയുടെ അകത്ത് പോയി ഇരുന്നു. ആരോടും ഒരു വിധ സംമ്പർക്കവും പുലർത്താതെ നാളുകളോളം ഈ നില

തുടർന്നപ്പോൾ നാട്ടുകാർ അങ്കലാപ്പിലായി. കാരണവന്മാർ സംഘടിച്ചു, പരിഹാര മനസ്സോടെ മോല്യേര്പ്പാപ്പയെ സമീപിച്ചു. മോല്യാര്പ്പാപ്പ എന്താ നിങ്ങൾ വിഷമിച്ചിരിക്കുന്നത്? നിങ്ങൾ പള്ളിക്കകത്ത് ചടഞ്ഞിരുന്നതിനാൽ ശരീരം ആകെ തളർന്നിരിക്കുന്നല്ലൊ? പ്രശ്നം ഞങ്ങളോട് പറയൂ നമുക്ക് പരിഹരിക്കാം. നാട്ടുകാരുടെ ഈ സന്നദ്ധത കണ്ട് മോല്യേര്പ്പാപ്പാക്ക് സന്തോഷമായി. അവർ മനസ്സ് തുറന്നു.

നമ്മൾ എല്ലാവരും മുസ്‌ലിംകളാണ്, അതിലുപരി ഒരേ നാട്ടുകാരുമാണ്. എന്തെങ്കിലും ചെറിയ പ്രശ്നങ്ങൾ വെച്ച് തമ്മിൽ തെറ്റാനും അകലാനും ഉള്ളവരല്ല. അതെല്ലാം പരിഹരിച്ച് നാം സ്നേഹത്തോടെയും സാഹോദര്യത്തോടെയും വർത്തിച്ച് എല്ലാവർക്കും കൂടി ഒരു ജുമുഅയായി കഴിയാം. ഇതാണ് എന്റെ ആവിശ്യം. ഇത് നിങ്ങൾക്ക് സ്വീകരിക്കാൻ സാധിക്കുമൊ? ഹൃദ്യമായ ആ ഇടപെടലുകൾക്ക് മുമ്പിൽ നാട്ടുപ്രമാണിമാരുടെ വാശിയും കുശുമ്പും അലിഞ്ഞില്ലാതായി. അവർ മഹാനവർകളുടെ അഭിപ്രായത്തോട് യോജിച്ചു. ഏത് പള്ളിയിലാക്കണം ജുമുഅ? അവരുടെ ചർച്ചകൾ നീണ്ടുപോയി. അവസാനം മോല്യാര്പ്പാപ്പ തന്നെ എല്ലാവർക്കും ഇഷ്ടപ്പെടുന്ന ഒരഭിപ്രായം

കണ്ടെത്തി. അഥവാ മഹല്ലിൽ ഇപ്പോൾ നിലവിലുള്ള പള്ളിയിലൊന്നും ജുമുഅ വേണ്ട. നമുക്ക് ഈ മഹല്ലിന്റെ മദ്ധ്യത്തിൽ ഒരു പുതിയ പള്ളി നിർമ്മിക്കാം. എന്നാൽ പിന്നെ ആർക്കും കുഴപ്പമില്ലല്ലൊ. മഹാനവർകളുടെ ഈ അഭിപ്രായവും കാരണവൻമാർ സ്വീകരിച്ചു. അങ്ങനെ മഹാനവർകളുടെ നേതൃത്വത്തിൽ മഹല്ല് അളന്നു നാടിന്റെ മദ്ധ്യ ഭാഗം കണ്ടുപിടിച്ചു. വരിക്കോട്ടിൽ സൈതലവി ഹാജിയുടെ ഉടമസ്ഥ പറമ്പിലാണ് മദ്ധ്യ സ്ഥലം കണ്ടെത്തിയത്. ആ മഹാൻ പള്ളി പണിയാൻ വേണ്ടി സ്ഥലം സംഭാവന ചെയ്തു. വളരെ പെട്ടന്ന് സുന്ദരമായൊരു പള്ളി അവിടെ നിർമ്മിച്ചു. ഇതാണ് ഓമച്ചപ്പുഴ പുത്തൻപള്ളി. ഇതോടെ വർഷങ്ങൾ പഴക്കമുള്ള അനൈക്യവും ഛിദ്രതയും അവസാനിച്ചു. എല്ലാവരും ഒരേ ഇമാമിന് കീഴിൽ ജുമുഅ നിസ്കരിച്ചു. ഈ സംഭവം മഹാനവർകളുടെ ജീവിത ചരിത്രത്തിലെ ഒരു നാഴിക കല്ലായിരുന്നു. അതിലുപരി ഓമച്ചപ്പുഴയുടെ ഭൂതകാല നാൾവഴികളിലെ ഒരു വഴിത്തിരിവാണിത്.

സത്യത്തിനും നീതിക്കും വേണ്ടി മരിക്കുവോളം മഹാനവർകൾ നിലകൊണ്ടു. അധാർമ്മികതക്ക് കുടചൂടുന്ന പ്രമാണിത്തിത്തിന്റെ മുഴുവൻ സാങ്കൽപിക കിരീട

ധാരികളോടും മോല്യേര്പാപ്പ സന്ധിയില്ലാ സമരക്കളം തീർത്തു. നാട്ടിലരങ്ങേറുന്ന മുഴുവൻ അസാന്മാർഗ്ഗിക നീക്കങ്ങൾക്കെതിരെയും ആദ്യവുമവസാനവുമുയരുന്ന ശബ്ദം മഹാന്റെതായിരുന്നു. ഇത് കൊണ്ട് തന്നെ അദ്ധേഹത്തിന്റെ ജീവിത കാലത്ത് ഓമച്ചപ്പുഴയിലും പരിസര പ്രദേശങ്ങളിലും അനാചാരങ്ങളും അധാർമ്മികതയും വളരെ കുറവായിരുന്നു.

ഒരു വെള്ളിയാഴ്ച ഓമച്ചപ്പുഴ കീഴ്മുറി പള്ളിയിൽ ജുമുഅക്ക് നാൽപത് ആളുകളെ തികയാതെ വന്നു. ഉടനെ മോല്യാര്പാപ്പ പള്ളിയിൽ നിന്നും ഇറങ്ങി ധൃതിയിൽ നടക്കുന്നത് കണ്ടു. പള്ളിയിലുള്ളവരെല്ലാം നിശബ്ദരായി മോല്യേര് പാപ്പാന്റെ പോക്ക് നോക്കിനിന്നു. അദ്ധേഹം നേരെ കയറിച്ചെന്നത് ഓമച്ചപ്പുഴയിലുള്ള പ്രമുഖനായ ഒരു പ്രമാണി ഹാജിയാരുടെ വീട്ടിലേക്കാണ്. ഈ സമയത്ത് അവിടെ എന്തോ ഒരു മധ്യസ്ഥത നടക്കുകയായിരുന്നു. ഇതു കണ്ട് സഹികെട്ട മഹാനവർകൾ ഗർജ്ജിച്ചു.

ഇന്ന് വെള്ളിയാഴ്ചയാണെന്ന് നിനക്കോർമ്മയില്ലേ ? നടക്ക് വേഗം പള്ളിയിലേക്ക്.

ഉസ്താദിന്റെ തിളങ്ങുന്ന കണ്ണ് കണ്ട് ഹാജിയാർ പേടിച്ചു വിറച്ചു. വേഗം പള്ളിയിലേക്ക് നീങ്ങി.

ഇതു പോലെ അയൽ പ്രദേശമായ കോറാട്ട് പലിശ തിന്നുന്ന ഒരു പ്രമുഖനായ ഹാജ്യേര് ഉണ്ടെന്ന് മഹാനവർകൾ അറിഞ്ഞു. ഒരു വെള്ളിയാഴ്ച ജുമുഅ കഴിഞ്ഞതിന് ശേഷം മഹാനവർകൾ കോറാട്ടേക്ക് നീങ്ങി. പള്ളിയിൽ വെച്ച്തന്നെ പ്രത്യുത പലിശ ഹാജിയെ കണ്ടുമുട്ടി. ഹാജിയാരുടെ നീണ്ട താടി പിടിച്ച് കുലുക്കിക്കൊണ്ട് മഹാൻ പറഞ്ഞു. എന്താ.. ഇനിയെങ്കിലും ഈ തീറ്റ നിർത്തിക്കൂടെ,, നീ ജഹന്നമിനെ പേടിക്കണം.

മോല്യേര്പാപ്പയുടെ ദ്രഢതമുറ്റിയ വാക്കുകളിൽ ഹാജിയാർ കീഴടങ്ങി. ഇങ്ങനെ അനീതിക്കെതിരെയും, ആഢ്യൻമാരുടെ ദാർഷ്ട്യതകൾക്ക് നേരെയും അടരാടിയ പലചരിത്രങ്ങളും മഹാന്റെ ജീവിതവേദിയിൽ സുലഭമാണ്.

## ഖുർആൻ മനപാഠം

മലയാളികൾ മുൻകാലങ്ങളിൽ ഖുർആൻ മനപാഠ രംഗത്ത് കൂടുതൽ ശ്രദ്ധചെലുത്തിയിരുന്നില്ല. ഈ വിടവിന്റെ ആഴം തൊട്ടറിഞ്ഞാണ് മഹാനവർകൾ ഖുർആൻ മനപാഠവേദിയിലേക്ക് കടന്നു ചെന്നത്. ഹിഫ്ളുൽ ഖുർആൻ കോളേജുകൾ നിലവിലില്ലാത്ത അക്കാലത്ത് സ്വന്തം ശ്രമഫല മായാണ് മഹാനവർകൾ ഹാഫിളായത്.

ബോംബെക്കടുത്ത കല്ല്യാണിയിൽ ഇമാമായി സേവനമനുഷ്ടിച്ചുകൊണ്ടിരിക്കുന്ന തിന്റെ ഇടയിലായിരുന്നു മഹാൻ വിശുദ്ധ ഖുർആൻ ഹൃദിസ്തമാക്കാൻ തുടങ്ങിയത്. ഖുർആൻ ഹിഫ്ളാക്കുക എന്ന തന്റെ ദൃഢ പ്രതിജ്ഞക്ക് മുമ്പിൽ മുഴുവൻ തടസ്സങ്ങളും നാമാവശേഷമായി.

കല്ല്യാണിയിൽ വെച്ച് ഖുർആൻ ഹൃദിസ്തമാക്കുന്നതിനിടയിൽ ഖുർആൻ പഠിക്കാത്തവരെ മുഴുവൻ ഖുർആൻ പഠിപ്പിക്കുക എന്ന ലക്ഷ്യം വെച്ച് മഹാനവർകൾ നാട്ടിലേക്ക് തിരിച്ചു. തന്റെ മാതാപിതാക്കളടക്കം നാട്ടിലെ പലരും ഖുർആൻ വേണ്ടത്ര പഠിക്കാൻ അവസരമില്ലാത്തവരായിരുന്നുവെന്ന മഹാന്റെ തിരിച്ചറിവായിരുന്നു ഈ ശ്രമങ്ങൾക്ക് ഹേതുവായത്. അദ്ധേഹം ബോംബെ വിട്ട് നാട്ടിലെത്തി ഓത്തു പള്ളിക്ക് തുടക്കം കുറിച്ചു.

മോല്യേര് പാപ്പാന്റെ കാർമ്മികത്വത്തിൽ ആരംഭിച്ച ഓത്ത് പള്ളി നെച്ചിക്കാട്ട് മമ്മുട്ടി മുസ്ലിയാർ, പൈനാട്ട് ആലി മുഹമ്മദ് ഹാജി എന്നിവർ അധ്യാപകരായി വിജയകരമായി മുന്നോട്ട് നീങ്ങി. ഇതോടെ ഓമച്ചപ്പുഴയും പരിസരവും പുതിയൊരു വഴിത്തിരിവിന് തുടക്കം കുറിച്ചു. തനിക്ക് ഖുർആനിൽനിന്നും ബാക്കിയുള്ള ഭാഗങ്ങൾ ഈ

വേളയിൽ അദ്ധേഹം ഹൃദിസ്തമാക്കി. ഓത്തു പള്ളിയിൽ വെച്ച് ഖുർആൻ പൂർണ്ണമായും പഠിച്ചതിന് ശേഷം മറ്റു ഇൽമുകൾ തേടുന്നതിനായി ഓമച്ചപ്പുഴ കീഴ്മുറി പള്ളിയിൽ ദർസ് തുടങ്ങണമെന്ന് മഹാൻ ആഗ്രഹിച്ചു. നാട്ടുകാരണവരെ വിളിച്ചു ചേർത്ത് കാര്യം ധരിപ്പിച്ചു. നാട്ടുകാരെല്ലാം മോല്യേര്പാപ്പതന്നെ ദർസ് നടത്തണമെന്ന് ഒറ്റക്കെട്ടായി അഭിപ്രായപ്പെട്ടു. എന്നുമൊരു മുതഅല്ലിമായി ജീവിക്കാൻ ആഗ്രഹമുള്ള മഹാനവർകൾ അതിനു തയ്യാറായില്ല. എനിക്ക് ഇനിയും കിതാബ് ഓതണം. നമുക്ക് പ്രഗത്ഭനായ ഒരു മുദരിസിനെ കൊണ്ടുവരണം. മോല്യേര്പാപ്പ പറഞ്ഞു. അതുവഴിയാണ് കക്കാട് മരക്കാർ കുട്ടി മുസ്‌ലിയാർ (ന.മ) മുദരിസായി കീഴ്മുറി പള്ളിയിൽ എത്തുന്നത്.

മഹാനവർകൾ പ്രസ്തുത ദർസിലെ വിദ്യാർത്ഥിയായി ജീവിച്ചു. എങ്കിലും ദർസിന്റെയും മഹല്ലിന്റെയും നേതൃത്വം മഹാനവർകളിൽ തന്നെയായിരുന്നു.

**ഒരു നിശ്ചലാവസ്ഥ**

മഹാനവർകളുടെ സംരക്ഷണ വലയത്തിൽ സ്വദേശികളും വിദേശികളുമായി നൂറുകണക്കിന് മുതഅല്ലിമുകൾ കീഴ്മുറി പള്ളിയിൽ കഴിഞ്ഞ്

കൊണ്ടിരിക്കുന്നതിനിടയിൽ മോല്യേര്പാപ്പ അപ്രത്യക്ഷനായി. എവിടേക്ക് പോയെന്നോ എന്തിന് പോയെന്നോ ആർക്കും അറിയില്ലായിരുന്നു. എല്ലാവരും അക്ഷരാർത്ഥത്തിൽ വ്യാകുല ചിത്തരായി. ഇതോടെ ഓമച്ചപ്പുഴ മഹല്ലിന്റെ നേതൃത്വം നഷ്ടപ്പെട്ടു. ദർസിന്റെ ജീവ നാഡിയായ മഹാന്റെ അഭാവം ദർസിനെ ക്ഷീണത്തിലാക്കി. വർഷങ്ങൾ പിന്നിട്ടിതിന് ശേഷം മോല്യേര്പാപ്പ നാട്ടിൽ തിരിച്ചെത്തി. എല്ലാവരും സന്തോഷത്താൽ മതിമറന്നു. തങ്ങൾക്ക് നഷ്ടപ്പെട്ടതെന്തോ തിരിച്ചുകിട്ടിയ പ്രതീതിയായി രുന്നു നാട്ടുകാർക്കെല്ലാം. അങ്ങനെ നാട്ടുകാരും മഹല്ല് കാരണവൻമാരും മഹാനവർകൾ തന്നെ ഇനി ദർസ് നടത്തണ മെന്നാവിശ്യപ്പെട്ടു. നാട്ടുകാരുടെ നിർബന്ധം കാരണം മഹാൻ ദർസ് ആരംഭിച്ചു. നീണ്ട 40 വർഷത്തോളം (മരണം വരെ) അവിടെ ദർസ് നടത്തി. മോല്യേര്പാപ്പയുടെ അഭാവ സമയത്തും മറ്റുമായി മർഹൂം കരിങ്കപ്പാറ മുഹമ്മദ് മുസ്‌ലിയാരും കീഴ്മുറി പള്ളിയിൽ ദർസ് നടത്തിയിട്ടുണ്ട്.

## വിവാഹം, കുടുംബം.

ഇലാഹീ സ്മരണയിൽ മാത്രം ജീവിതം ധന്യമാക്കിയ ചരിത്രപുരുഷൻ വൈവാഹിക ജീവിതം തീരെ ഇഷ്ടപ്പെട്ടിരുന്നില്ല.

തന്റെ അമ്മാവന്റെ മകളെ വിവാഹം കഴിക്കുന്നതിനായി അമ്മാവൻ ഒരുപാട് ആവശ്യപ്പെട്ടിട്ടും മഹാനവർകൾ നിരസിക്കുകയായിരുന്നു. ദൈവ ഭക്തനും ഉലമാക്കളെ അത്യാധികം ആദരിക്കുകയും ചെയ്തിരുന്ന ആലുങ്ങൽ കമ്മുട്ടി എന്നവർക്കും തന്റെ മകളെ മഹാനവർകളെ കൊണ്ട് വിവാഹം ചെയ്യിപ്പിക്കണമെന്ന് വലിയ ആശയുണ്ടായിരുന്നു. പക്ഷെ മഹാനവർകൾ അതിൽനിന്നും ഒഴിഞ്ഞ് മാറി. അങ്ങനെ കമ്മുട്ടി സാഹിബ് താനൂരിൽ ചെന്ന് ഉസ്താദ് ഇരുമ്പിലാശ്ശേരി കുഞ്ഞഹമ്മദ് മുസ്‌ലിയാരോട് തന്റെ ആഗ്രഹം പ്രകടിപ്പിച്ചു. ഉസ്താദിന്റെ നിർദ്ദേശപ്രകാരമാണ് മഹാനവർകൾ വിവാഹത്തിന് മുതിർന്നത്. ആലുങ്ങൽ ഫാത്വിമ ക്കുട്ടി, ചിത്ത എന്നീ രണ്ടു ഭാര്യമാരിലും സന്താനങ്ങളുണ്ട്. ഇന്ന് ഓമച്ചപ്പുഴയുടെ സംരക്ഷകനും രക്ഷിതാവുമായ മുഹമ്മദ് കുട്ടി മുസ്‌ലിയാർ ഫാത്വിമക്കുട്ടി വഴിയുള്ള മകനാണ്. മറ്റു ഭാര്യയിലുള്ള സന്താനങ്ങളിൽ മൂന്ന് പേർ ഇന്നും ജീവിച്ചിരിപ്പുണ്ട്.

## കറാമത്തുകൾ

മോല്യേര് പാപ്പയുടെ കറാമത്തുകളനുഭവിക്കാത്ത വർ ഓമച്ചപ്പുഴയിൽ വിരളമാണ്. വഫാത്തായി നാല് പതിറ്റാണ്ട്

കഴിഞ്ഞിട്ടും പുതിയ കാലത്ത് പ്രശ്ന പരിഹാരമായി മോല്യേര് പാപ്പയെയാണ് ഓമച്ചപ്പുഴക്കാർ കാണുന്നത്. മഹല്ലിലെ ആയിരങ്ങളായ കുടുംബങ്ങളോരോരുത്തരും അനുഭവിച്ച കറാമത്തുകൾ വിവരിക്കുകയാണെങ്കിൽ വാള്യങ്ങളുള്ള പുസ്തകങ്ങൾ വേണ്ടിവരും.

വളരെ സുപ്രസിദ്ധവും ജീവിതകാലത്ത് അനുഭവിച്ചതുമായ ചിലതിവിടെ വിവരിക്കാം.

അയൽ പ്രദേശമായ പെരിഞ്ചേരിയിൽ താമസിക്കുന്ന രാവുണ്ണി ആശാരിയെ പേപ്പട്ടി കടിച്ചു. അൽപ ദിവസം കഴിഞ്ഞപ്പോൾ അവന് പേ ഇളകി നാട്ടുകാരെയെല്ലാം മുൾമുനയിൽ നിർത്തി. അവനെ സമീപിക്കാനോ ഒതുക്കി നിർത്താനോ ആർക്കും ധൈര്യം വന്നില്ല. ഉടനെ പ്രതിസന്ധികളിലെ അവസാന വാക്കായ മോല്യേര്പാപ്പാന്റെ അടുത്ത് വന്നു ബന്ധുക്കൾ വിവരം ബോധിപ്പിച്ചു. മഹാൻ ഒരു ഗ്ലാസ് വെള്ളം മന്ത്രിച്ച് കൊടുത്തു. ഈ വെള്ളം അവന് കുടിക്കാനും ശരീരത്തിൽ കുടയാനും മഹാനവർകൾ കൽപിച്ചു. പക്ഷെ വെള്ളവുമായി അടുത്ത്ചെല്ലാൻപോലും ആരും ധൈര്യപ്പെട്ടില്ല. കുറെ പേർ ചേർന്ന് കയറു വീശി അയാളെ

പിടികൂടി. മഹാനവർകൾ മന്ത്രിച്ച വെള്ളം കൊടുത്തു. താമസം വിനാ രോഗം സുഖപ്പെട്ടു. എല്ലാവരും ആശ്ചര്യ മുഖത്തോടെ സംഭവം നോക്കിനിന്നു. മഹാനവറുകളുടെ മഖ്ബറയിലുള്ള പെട്ടി ഈ ആശാരി കാഴ്ചവെച്ചതാണ്.

മക്കളില്ലാത്തതിനാൽ വിഷമമനുഭവിക്കുന്ന പതിനായിരങ്ങൾക്ക് അവിടുന്ന് പരിഹാരമായിട്ടുണ്ട്. വൈദ്യ ശാസ്ത്രത്തിലെ പതിനെട്ടടവും സ്വീകരിച്ച് നിരാശയടഞ്ഞ ഒരു ദമ്പതികൾ മഹാനവർകളുടെ മുന്നിലെത്തി. കുഞ്ഞുപിറക്കാത്ത തിലെ ദുഖം രേഖപ്പെടുത്തി. നിങ്ങൾ അൽപം കുരുമുളക് കൊണ്ട് വരൂ. മഹാനവർകൾ കൽപിച്ചു. അവർ വേഗം കുരുമുകളകുമായെത്തി. മഹാനവർകൾ ഒരു മുളക് മന്ത്രിച്ച് കൊണ്ട് പറഞ്ഞു. ഇതിൽ നിന്നും ഓരോന്നും ദിവസേനെ കഴിക്കുക. അങ്ങനെ തൊണ്ണൂറ് ദിവസം വരെ കഴിച്ചാൽ പിന്നെ കഴിക്കരുത്. അതനുസരിച്ച് ആ സ്ത്രി കുരുമുളക് കഴിച്ചു. ൯൦ ദിവസം കഴിഞ്ഞു. കൂടുതൽ വൈകാതെ ഗർഭം ധരിക്കുകയും ചെയ്തു.

പുത്തൻ പള്ളിയുടെ പണിനടക്കുന്ന സമയം കോൺഗ്രീറ്റിനു വേണ്ടി മോല്യേര്പാപ്പയും നാട്ടുകാരും ചരൽ കല്ലുകൾ വാരിക്കൊണ്ടിരിക്കുകയായിരുന്നു. പെട്ടെന്ന്

ഒരാൾ ഓടിവന്നു. എരുമക്ക് പ്രസവ വേദനയാണ്. കുട്ടി പുറത്ത് വരാതെ വിശമിക്കുന്നു. അൽപം വെള്ളം മന്ത്രിച്ച്തരണം. എന്ന് ആവിശ്യപ്പെട്ടു. ഇതാ ഞങ്ങളോടൊപ്പം ഇരുന്ന് ചരൽ വാരൂ. അനിഷ്ട ഭാവത്തോടെ നിർബന്ധിതനായി അവനും വാരലിൽ പങ്ക്ചേർന്നു. അൽപം കഴിഞ്ഞപ്പോൾ. ഉം പൊയ്ക്കോ പ്രസവമെല്ലാം സുഖമായി നടന്നിരിക്കും. എന്ന് മഹാനവർകൾ പറഞ്ഞു. അവൻ പോയി വീട്ടിലെത്തിയപ്പോൾ മഹാൻ പറഞ്ഞത് പോലെ എരുമ സുഖമായി പ്രസവിച്ചിരിക്കുന്നു.

ഇങ്ങനെ അസാധാരണമായ പതിനായിരക്കണ ക്കിന് ഓർമ്മ രസങ്ങൾ നെഞ്ചേറ്റുന്ന ധാരാളം പേർ ഇന്നും ഓമച്ചപ്പുഴയിൽ ജീവിക്കുന്നു. വഫാത്ത്

മോല്യേര് പാപ്പയുടെ മരണത്തോടെ കാലഹരണ പ്പെട്ടത് ഓമച്ചപ്പുഴ എന്നൊരു ഗ്രാമമാണ്. വിലാപ കാവ്യങ്ങൾക്കോ ശോകഗീതങ്ങൾക്കൊ അവതരിപ്പിക്കാൻ കഴിയാത്ത ഒരു മഹാവിടവാണ് ഈ വിയോഗം നാടിനു നൽകിയത്. മത സാമൂഹിക സാംസ്കാരിക രംഗത്ത് നിസ്സീമമായ സേവനങ്ങൾ അർപ്പിച്ച ആ മഹാനുഭാവന് തന്റെ 73-ാം വയസ്സിലാണ് വഫാത്ത് സംഭവിച്ചത്. ഹിജ്റ 1382 മുഹർറം 6 ന് (1962 ജൂൺ 9) ശനിയാഴ്ച പുലർച്ചെ

മോല്യേർപാപ്പ ഈ ലോകത്തോട് വിടപറഞ്ഞു. മഹാന്റെ വിയോഗവാർത്ത കേട്ടതോടെ ജനങ്ങൾ നാനാ ദിക്കിൽനിന്നും ഓടിക്കൂടി. ഓമച്ചപ്പുഴ കണ്ട ഏറ്റവും വലിയ ജനസഞ്ചയം മഹാനവർക്കായി മയ്യിത്ത് നിസ്കരിച്ചു.

## മദ്ധ്യസ്ഥൻ മദ്ധ്യത്തിൽ

മോല്യേർപാപ്പയുടെ വിയോഗ ശേഷം അനുചര ലോകം അവിടുത്തെ ഖബറിടത്തെക്കുറിച്ച് ചർച്ച ചെയ്തു. തീരുമാന പ്രകാരം മഹാന്റെ വീടിനടുത്തെ കീഴ്മുറി പള്ളി ശ്മശാനത്തിൽ ഖബർ കുഴിച്ചു. കുഴിയിൽ മറ്റൊരു ഖബറിന്റെ മൂട് കല്ല്. ആ ഖബർ ഒഴിവാക്കി വേറൊരു ഖബർ കുഴിച്ചു. അത്ഭുതം. അതിലും മറ്റൊരു മൂട് കല്ല്. അൽപം അകലെ മൂന്നാമതൊന്നു കുഴിച്ചു. അതിലും അങ്ങനെത്തന്നെ. ജനങ്ങൾ അങ്കലാപ്പിലായി. അവർ നാടിന്റെ മദ്ധ്യ ഭാഗത്ത് (പുത്തൻ പള്ളിയുടെ മുറ്റത്ത്) ഖബർ കുഴിച്ചു. അവിടെ യാതൊരു കുഴപ്പവും കണ്ടില്ല. അല്ലാഹുവിന്റെ ഔലിയാക്കളിൽ പെട്ട മഹാനെ പുത്തൻ പള്ളിയുടെ മുറ്റത്ത് മറവ് ചെയ്തു. തന്റെ ഉറ്റസുഹൃത്തായ കരിങ്കപ്പാറ മുഹമ്മദ് മുസ്‌ലിയാരോട് മഹാൻ ജീവിത കാലത്ത് പലപ്പോഴും പറയാറുണ്ടത്രെ. നമുക്ക് രണ്ടു പേർക്കും പുത്തൻ പള്ളിയിൽ പോയി കിടക്കാം.

ഇന്നും ആയിരങ്ങളുടെ

ആശാകേന്ദ്രമാണ് ഈ ഖബറുകൾ. നീറിപ്പുകയുന്ന പ്രതിസന്ധി ഘട്ടങ്ങളിൽ പരിസര വാസികൾ മതഭേതമന്യേ പരിഹാര മനസ്സോടെ ഈ തീരത്തണയുന്നു.

## നേർച്ച

മഹത്തുക്കളുടെ സ്മരണകൾ വിശ്വാസിയുടെ കരുതൽ ധനമാണ്. മഹാൻമാരെ ഓർമ്മിക്കൽ ദോഷമോചന ത്തിന് കാരണമാകുമെന്ന അടിസ്ഥാന പ്രമാണമാണ് നേർച്ചകൾക്ക് പിന്നിലുള്ളത്.

മുഹർറം 6 നാണ് മോല്യേര് പാപ്പയുടെ ആണ്ടു നേർച്ച നടക്കാറുള്ളത്. പണ്ഡിത സഹസ്രങ്ങൾ ഒരുമിച്ച് കൂടുന്ന നേർച്ച നാളുകൾ നാടിന്റെ വിശേഷ ദിവസങ്ങളാണ്. തീർത്തും മതകീയ ജന്യമായ ആരാധനമുറകൾ കൊണ്ടുമാത്രം സമ്പുഷ്ടമായ ഈ നേർച്ച പൂരങ്ങളായി പരിണമിക്കുന്ന നേർച്ചാസംസ്കാരങ്ങൾക്ക് ഉത്തമ മാതൃകയാണ്.

നേർച്ചയുടെ ആഴ്ചകൾക്ക് മുമ്പേ കഞ്ഞി വെച്ച് വാരൽ എന്ന ആചാരം തുടങ്ങുന്നു. ധാരാളം വലിയ ചെമ്പുകളിൽ കഞ്ഞിവെച്ച് വിതരണം ചെയ്യുന്ന ഒരു ക്രമമാണിത്. വിവിധ നാടുകളിൽ നിന്ന് പാത്രമായി എത്തുന്ന നൂറുകണക്കിനാളുകൾ ഈ കഞ്ഞി വീട്ടിലെത്തിച്ച് മരുന്നായി ഉപയോഗിക്കുന്നു. ഒരു

പ്രത്യേക രുചി പ്രധാനം ചെയ്യുന്ന ഈ കഞ്ഞി രസം നാടിന്റെ നാവുകളിൽ സധാ നുണഞ്ഞു കൊണ്ടിരിക്കുന്നു.

നേർച്ച ദിവസം രാവിലെ നാടിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും പൊതു ജനങ്ങൾ (ജാതി, മത, ഭേതമന്യേ) പത്തിരിയും പൊറോട്ടയും ഇറച്ചിയും ആട്, പോത്ത്, കോഴി തുടങ്ങിയവയും പള്ളിയിലെത്തിക്കുന്നു. ഉച്ചക്ക് നടക്കുന്ന ആയിരങ്ങൾ പങ്കെടുക്കുന്ന മൗലിദ് സദസ്സ് നേർച്ചക്ക് വേറിട്ടൊരു മുഖം നൽകുന്നു. മൗലിദിന് ശേഷം നടക്കുന്ന തബർറുക് വിതരണം കൈപറ്റാനായി പതിനായിരങ്ങളാണ് പള്ളിയങ്കണത്തിലെത്തിച്ചേരാറുള്ളത്. ശ്വാസം വിടാനിടമില്ലാതെ തടിച്ച് കൂടുന്ന ഈ ജനങ്ങളിലാരും ഇന്നു വരെ തബർറുക് ലഭിക്കാതെ തിരിച്ചുപോകേണ്ടി വന്നിട്ടില്ല. ധാരാളം ഭക്ഷണം നശിച്ചുപോകുന്ന ഒരവസ്ഥയുമില്ലാത്ത ഈ നേർച്ച മോല്യേര്പാപ്പയുടെ ജീവിക്കുന്ന കറാമത്തുകളിൽ ഒന്നുമാത്രമാണ്.